# File No.IS-1/22/2021-FIN





**കേരള സർക്കാർ**

നം.IS-1/22/2021-FIN
ധനകാര്യ (ഐ.ടി-സിസ്റ്റംസ്) വകുപ്പ്
തിരുവനന്തപുരം
Dated:16/11/2021

**പരിപത്രം**

വിഷയം:- ധനകാര്യ (ഐ.ടി-സിസ്റ്റംസ്) വകുപ്പ് - ഔദ്യോഗിക ലാപ്ടോപ്പുകൾ കൈപ്പറ്റുന്നതും അവയുടെ ശരിയായ പരിപാലനവും - മാർഗ്ഗനിർദ്ദേശങ്ങൾ പുറപ്പെടുവിക്കുന്നു

ഔദ്യോഗിക ആവശ്യങ്ങൾക്ക് നൽകപ്പെടുന്ന ലാപ്ടോപ്പുകൾ യാതൊരു വിധ പരിരക്ഷയും കൂടാതെ വളരെ അശ്രദ്ധമായി കൈകാര്യം ചെയ്യുന്നതായും അതുമായി ബന്ധപ്പെട്ട് ലാപ്ടോപ്പുകൾക്ക് നിരവധി തകരാറുകൾ ഉണ്ടാകുന്നതായും ശ്രദ്ധയിൽപ്പെട്ടതിന്റെ അടിസ്ഥാനത്തിൽ ലാപ്ടോപ് പരിപാലനവുമായി ബന്ധപ്പെട്ട് ചുവടെ പറയുന്ന മാർഗ്ഗ നിർദ്ദേശങ്ങൾ പുറപ്പെടുവിക്കുന്നു.

1. ലാപ്ടോപ്പുകൾ യാതൊരു വിധത്തിലും ഓവർചാർജ്ജ് ചെയ്യാതിരിക്കാൻ ശ്രദ്ധിക്കണം. തുടർച്ചയായി ചാർജ്ജ് ചെയ്യുന്നത്/ഓവർ ചാർജ്ജ് ആകുന്നത് ബാറ്ററിയുടെ ലൈഫിനെ സാരമായി ബാധിക്കുകയും മതിയായ ബാറ്ററിബാക് അപ് നഷ്ടപ്പെടുന്ന അവസ്ഥ ഉണ്ടാകുകയും ചെയ്യും. 100 ശതമാനം ചാർജ്ജ് ആകുന്ന മുറയ്ക്ക് ചാർജ്ജിംഗ് അഡാപ്റ്റർ ഡിസ്കണക്ട് ചെയ്യേണ്ടതും തുടർന്ന് ബാറ്ററി പവർ 20 ശതമാനം ആകുമ്പോൾ മാത്രം റീചാർജ്ജ് ചെയ്യേണ്ടതുമാണ്.
2. ലാപ്ടോപ്പ് വളരെ വൃത്തിയായി സൂക്ഷിക്കുവാൻ ശ്രദ്ധിക്കണം. ഭക്ഷണാവശിഷ്ടങ്ങൾ/മറ്റ് ചെറിയ വസ്തുക്കൾ തുടങ്ങിയവ കീബോർഡിനുള്ളിൽ കടന്നാൽ അവ വൃത്തിയാക്കുന്നത് ദുഷ്കരവും തുടർന്ന് ഉപയോഗശൂന്യവും ആകാൻ സാധ്യതയുണ്ട്. ഇത്തരം സാഹചര്യങ്ങൾ ഒഴിവാക്കേണ്ടതാണ്.
3. ലാപ്ടോപ് ഉൾപ്പെടുന്ന ബാഗുകൾ ഒരു കാരണവശാലും പാർക്ക് ചെയ്തിരിക്കുന്ന കാറിനുള്ളിൽ സൂക്ഷിക്കരുത്. അധികമായി ചൂട് ഏൽക്കുന്ന പക്ഷം ലാപ്ടോപ് ബാറ്ററി, ഡിസ്പ്ലേ എന്നിവക്ക് തകരാർ സംഭവിക്കാൻ സാധ്യതയേറെയാണ്.
4. ഉപയോഗ ശേഷം ലാപ്ടോപ് ലിഡ് ക്ലോസ്ഡ് ആണെന്ന് ഉറപ്പ് വരുത്തുക. ഇതു വഴി പൊടിപടലങ്ങൾ, മറ്റ് ചെറിയ വസ്തുക്കൾ എന്നിവ ഉള്ളിൽ കടക്കുന്നത് തടയാനും , ലാപ്ടോപ ബാറ്ററി ലൈഫ് നിലനിർത്തുവാനും സഹായിക്കും.
5. ഔദ്യോഗിക ആവശ്യങ്ങൾക്കായി നൽകിയിരിക്കുന്ന ലാപ്ടോപ്പുകളിൽ വ്യക്തി സംബന്ധമായ

വിവരങ്ങൾ, ഫോട്ടോകൾ, വീഡിയോകൾ മുതലായവ ഒരു കാരണവശാലും സൂക്ഷിക്കരുത്. ഔദ്യോഗിക ആവശ്യത്തിനായി നൽകിയിരിക്കുന്ന ലാപ്ടോപ് പ്രസ്തുത ഉദ്യോഗസ്ഥർ ഇ-ഓഫീസ് ഉപയോഗത്തിനു മാത്രമേ ഉപയോഗിക്കുവാൻ പാടുള്ളൂ.

6. ഇ-ഓഫീസ് സോഫ്റ്റ് വെയർ ഉപയോഗത്തിനായി നൽകപ്പെടുന്ന ലാപ്ടോപ്പുകളിൽ മറ്റുള്ള സോഫ്റ്റ് വെയറുകൾ ഇൻസ്റ്റാൾ ചെയ്ത് ഉപയോഗിക്കുന്നതുമൂലം ഇ-ഓഫീസ് കണക്ടിവിറ്റി ലഭ്യമാകാത്ത സാഹചര്യം ഉണ്ടാകുന്നതായും അത് ലാപ്ടോപ് തകരാർ എന്നനിലയിൽ ധനകാര്യ (ഐ.ടി-സിസ്റ്റംസ്) വകുപ്പിൽ ഏൽപ്പിച്ച് അധികജോലിഭാരം ഉണ്ടാക്കുന്നതായും ശ്രദ്ധയിൽ പെട്ടിട്ടുണ്ട്. യാതൊരു കാരണവശാലും ഔദ്യോഗിക ലാപ്ടോപ്പുകളിൽ മറ്റുള്ള സോഫ്റ്റ് വെയറുകൾ ഇൻസ്റ്റാൾ ചെയ്ത് ഉപയോഗിക്കരുത്.

7. ഇ-ഓഫീസ് ലോഗിൻ ആക്ടിവിറ്റി സ്റ്റേറ്റ് ഡാറ്റാ സെന്ററിന്റെ സഹകരണത്തോടെ ധനകാര്യ (ഐ.ടി-സിസ്റ്റംസ്) വകുപ്പ് പരിശോധിക്കുന്നതും ലോഗിൻ ആക്ടിവിറ്റി വളരെ കുറവായ ലാപ്ടോപ്പുകൾ വകുപ്പിൽ തിരിച്ചെടുക്കുന്നതുമായിരിക്കും.

8. ഔദ്യോഗിക ആവശ്യങ്ങൾക്കായി സ്വീകരിക്കപ്പെടുന്ന ലാപ്ടോപ്പുകൾ വ്യക്തിപരമായ ബാധ്യതയായതിനാൽ അതിനുണ്ടാകുന്ന തകരാറുകൾ പരിഹരിക്കേണ്ട ഉത്തരവാദിത്വം പ്രസ്തുത ഓഫീസറിൽ തന്നെ നിക്ഷിപ്തമായിരിക്കും. ഇപ്രകാരം സ്വീകരിക്കുന്ന ലാപ്ടോപ്പുകൾ അവശ്യമുള്ള പക്ഷം സ്വന്തം ചിലവിൽ ഇൻഷ്വർ ചെയ്ത് സൂക്ഷിക്കുന്നതിന് ഓഫീസർമാർക്ക് അനുമതിയുണ്ടായിരിക്കുന്നതാണ്.

Forwarded / By order,

Section Officer.

VIJAYASREE M S, JS (IT, FIN), O/o JS Finance (IT)
Joint Secretary

To:

ബന്ധപ്പെട്ട ഓഫീസർമാർ

നോഡൽ ഓഫീസർ www.finance.kerala.gov.in